Kerala Gazette No. 39 dated 29th September 1981.
**PART II**

# കേരള നിയമസഭാ സെക്രട്ടേറിയറ്റ്

## വിജ്ഞാപനം

നമ്പർ 8146/എൽ.എ4.എ1./81. തിരുവനന്തപുരം, 1981 ആഗസ്റ്റ് 12.

കേരള നിയമസഭയുടെ നടപടിക്രമവും കാര്യനിർവഹണവും സംബന്ധിച്ച ചട്ടങ്ങളിലെ 69-ാം ചട്ടപ്രകാരം 1981-ലെ കേരള ട്രേഡ് യൂണിയനുകളുടെ അംഗീകാരം സംബന്ധിച്ച ബിൽ ഉദ്ദേശകാരണങ്ങളുടെ വിവരണത്തോടും ധനകാര്യമെമ്മോറാണ്ഡത്തോടും ഏൽപ്പിച്ചുകൊടുത്ത നിയമനിർമ്മാണാധികാരം സംബന്ധിച്ച മെമ്മോറാണ്ഡത്തോടുംകൂടി പ്രസിദ്ധപ്പെടുത്തുന്നു.

ഡോ. ആർ. പ്രസന്നൻ,
നിയമസഭാ സെക്രട്ടറി.

ആറാം കേരള നിയമസഭ
ബിൽ നമ്പർ 91

## 1981-ലെ കേരള ട്രേഡ് യൂണിയനുകളുടെ അംഗീകാരം സംബന്ധിച്ച ബിൽ

ട്രേഡ് യൂണിയനുകളെ വിലപേശാവുന്ന ഒരേയൊരു ഏജൻറായി അംഗീകരിക്കുന്നതിനും അതുമായി ബന്ധപ്പെട്ടതും അല്ലെങ്കിൽ അതിനോടനുബന്ധിച്ചുള്ളതുമായ കാര്യങ്ങൾക്കും വ്യവസ്ഥ ചെയ്യുന്ന ഒരു ബിൽ.

പീഠിക.—ട്രേഡ് യൂണിയനുകളെ വിലപേശാവുന്ന ഒരേയൊരു ഏജൻറായി അംഗീകരിക്കുന്നതിനും അതുമായി ബന്ധപ്പെട്ടതോ അല്ലെങ്കിൽ അതിനോടനുബന്ധിച്ചുള്ളതോ ആയ കാര്യങ്ങൾക്കും വ്യവസ്ഥ ചെയ്യേണ്ടത് യുക്തമായിരിക്കയാൽ;

ഇൻഡ്യൻ റിപ്പബ്ലിക്കിന്റെ മുപ്പത്തിരണ്ടാം സംവത്സരത്തിൽ താഴെപ്പറയും പ്രകാരം നിയമമുണ്ടാക്കുന്നു:—

1. ചുരുക്കപ്പേരും വ്യാപ്തിയും പ്രാരംഭവും.—(1) ഈ ആക്ടിന് 1981-ലെ കേരള ട്രേഡ് യൂണിയനുകളുടെ അംഗീകാരം സംബന്ധിച്ച ആക്ട് എന്നു പേർ പറയാം.

(2) ഇതിനു കേരള സംസ്ഥാനം മുഴുവൻ വ്യാപ്തി ഉണ്ടായിരിക്കുന്നതാണ്.

(3) സർക്കാർ ഗസററ് വിജ്ഞാപനംമൂലം നിശ്ചയിക്കുന്ന തീയതിയിൽ ഇത് നടപ്പിൽ വരുന്നതാണ്.

2. നിർവ്വചനങ്ങൾ.—ഈ ആക്ടിൽ സന്ദർഭത്തിന് മററു വിധത്തിൽ ആവശ്യമില്ലാത്തപക്ഷം,—

(എ) "അധികാരസ്ഥാനം" എന്നാൽ 3-ാം വകുപ്പുപ്രകാരം രൂപവൽക്കരിച്ചിട്ടുള്ള അധികാരസ്ഥാനം എന്നർത്ഥമാകുന്നു;

(ബി) തൊഴിലുടമ എന്നാൽ—

(i) കേന്ദ്രസർക്കാരിന്റെയോ അല്ലെങ്കിൽ സംസ്ഥാന സർക്കാരിന്റെയോ, ഒരു വകുപ്പു മുഖേനയോ വകുപ്പിനുവേണ്ടിയോ നടത്തപ്പെടുന്ന ഏതെങ്കിലും വ്യവസായസ്ഥാപനത്തെ സംബന്ധിച്ചിടത്തോളം, ആ ആവശ്യത്തിനുവേണ്ടി ബന്ധപ്പെട്ട സർക്കാർ നിർണ്ണയിച്ചിട്ടുള്ള അധികാരസ്ഥാനമെന്നും, അധികാരസ്ഥാനം നിർണ്ണയിച്ചിട്ടില്ലാത്ത സംഗതിയിൽ വകുപ്പദ്ധ്യക്ഷനെന്നും;

(ii) ഒരു പ്രാദേശികാധികാരസ്ഥാനം മുഖേനയോ പ്രാദേശികാധികാരസ്ഥാനത്തിനുവേണ്ടിയോ, നടത്തപ്പെടുന്ന ഏതെങ്കിലും വ്യവസായസ്ഥാപനത്തെ സംബന്ധിച്ചിടത്തോളം, പ്രസ്തുത പ്രാദേശികാധികാരസ്ഥാനത്തിന്റെ മുഖ്യ നിർവ്വഹണ ഉദ്യോഗസ്ഥൻ എന്നും അർത്ഥമാകുന്നു.

(സി) "വ്യവസായസ്ഥാപനം" എന്നതിൽ സർക്കാർ ഈ ആവശ്യാർത്ഥം വിജ്ഞാപനം ചെയ്തിട്ടുള്ള ഒരു വ്യവസായത്തിന്റെ ഏതെങ്കിലും യൂണിറേറാ ബ്രാഞ്ചോ അഥവാ യൂണിററുകളുടേയോ ബ്രാഞ്ചുകളുടേയോ ഒരു ഗ്രൂപ്പോ ഉൾപ്പെടുന്നതുമാകുന്നു.

(ഡി) "വ്യവസായം" എന്നാൽ ഏതെങ്കിലും ബിസിനസ്സോ, വ്യാപാരമോ, സംരംഭമോ, ഉത്പാദനമോ, തൊഴിലുടമകളുടെ ജീവികയോ എന്നർത്ഥമാകുന്നതും, ഏതെങ്കിലും ജീവികയോ, സേവനമോ തൊഴിലോ, കൈത്തൊഴിലോ, അല്ലെങ്കിൽ വ്യാവസായികമായ തൊഴിലോ, തൊഴിലാളികളുടെ പണിയോ അതിൽ ഉൾപ്പെടുന്നതും ആകുന്നു.

(ഇ) "നിർണ്ണയിക്കപ്പെട്ട" എന്നതിന് ഈ നിയമപ്രകാരമുണ്ടാക്കുന്ന ചട്ടങ്ങൾമൂലം നിർണ്ണയിക്കപ്പെട്ട എന്നർത്ഥമാകുന്നു.

(എഫ്) "അംഗീകൃത ട്രേഡ് യൂണിയൻ" എന്നാൽ ഈ നിയമപ്രകാരം അംഗീകരിക്കപ്പെട്ട രജിസ്ററർ ചെയ്ത ഒരു ട്രേഡ് യൂണിയൻ എന്ന് അർത്ഥമാകുന്നു.

(ജി) "രജിസ്ററർ ചെയ്ത ട്രേഡ് യൂണിയൻ" എന്നാൽ 1926-ലെ ട്രേഡ് യൂണിയൻ ആക്ററ് (1926-ലെ 16-ാം കേന്ദ്ര ആക്ററ്) പ്രകാരം രജിസ്ററർ ചെയ്ത ട്രേഡ് യൂണിയൻ എന്നർത്ഥമാകുന്നു.

(എച്ച്) "തൊഴിലാളി" എന്നതിന് 1947-ലെ വ്യാവസായികതർക്കങ്ങൾ ആക്റ്റ് (1947-ലെ 14-ാം കേന്ദ്ര ആക്റ്റ്) 2-ാം വകുപ്പ് 8-ാം ഖണ്ഡത്തിലെ അതേ അർത്ഥം തന്നെ ആയിരിക്കുന്നതാണ്.

3. അധികാരസ്ഥാനം രൂപവത്കരിക്കൽ.—(1) ഈ ആക്റ്റ് പ്രാബല്യത്തിൽ വന്നതിനുശേഷം കഴിയുന്നത്രവേഗം സർക്കാർ ഈ ആക്റ്റ് പ്രകാരമുള്ള കടമകൾ നിർവഹിക്കുന്നതിനും, അധികാരങ്ങൾ വിനിയോഗിക്കുന്നതിനും വേണ്ടി, ഗസറ്റ് വിജ്ഞാപനംമൂലം ഒരു അധികാരസ്ഥാനം രൂപവത്കരിക്കേണ്ടതാണ്.

(2) അധികാരസ്ഥാനത്തിൽ സർക്കാർ നിയമിക്കുന്ന ഏകാംഗം ഉൾപ്പെടുന്നതാണ്.

(3) നിർണ്ണയിക്കപ്പെടാവുന്ന യോഗ്യതകൾ ഇല്ലെങ്കിൽ അധികാരസ്ഥാനമായി നിയമിക്കപ്പെടുവാൻ ഒരു വ്യക്തി അർഹനാകുന്നതല്ല.

4. അംഗീകാരത്തിന് അർഹതയുള്ള ട്രേഡ് യൂണിയനുകൾ.—(1) ഒരു വ്യവസായസ്ഥാപനത്തിലെ തൊഴിലാളികൾ അംഗങ്ങളായുള്ള രജിസ്റ്റർ ചെയ്ത ഒരു ട്രേഡ് യൂണിയന്,

(എ) പ്രസ്തുത ട്രേഡ് യൂണിയനിലെ അംഗങ്ങളുടെ എണ്ണം അപ്രകാരമുള്ള വ്യവസായ സ്ഥാപനത്തിലെ തൊഴിലാളികളുടെ ആകെ എണ്ണത്തിന്റെ പതിനഞ്ചു ശതമാനത്തിൽ കുറയാത്തപക്ഷവും;

(ബി) അങ്ങനെയുള്ള ട്രേഡ് യൂണിയൻ 5-ാം വകുപ്പുപ്രകാരം അംഗീകാരത്തിനുവേണ്ടി അപേക്ഷിച്ച തീയതിക്ക് മുമ്പുള്ള ഒരു വർഷകാലത്തിനിടയ്ക്ക് അംഗങ്ങളുടെ വാർഷിക തെരഞ്ഞെടുപ്പ് നടത്തിയിട്ടുണ്ടെങ്കിലും;

(സി) 5-ാം വകുപ്പുപ്രകാരം അംഗീകാരത്തിനുവേണ്ടി അപേക്ഷിച്ച തീയതിക്ക് തൊട്ടുമുമ്പുള്ള ഒരു വർഷക്കാലത്തിനിടയ്ക്ക് 6 മാസത്തിൽ ഒരിക്കലെങ്കിലും ആ ട്രേഡ് യൂണിയന്റെ നിർവാഹകസമിതി സമ്മേളിച്ചിട്ടുണ്ടെങ്കിലും;

(ഡി) അപ്രകാരമുള്ള വ്യവസായ സ്ഥാപനത്തിലെ എല്ലാ തൊഴിലാളികൾക്കും അങ്ങനെയുള്ള ട്രേഡ് യൂണിയനിലെ അംഗത്വം സ്വീകരിക്കാൻ സ്വാതന്ത്ര്യമുള്ളപക്ഷവും അങ്ങനെയുള്ള വ്യവസായ സ്ഥാപനത്തെ സംബന്ധിച്ചിടത്തോളം പ്രസ്തുത ആക്റ്റു പ്രകാരമുള്ള അംഗീകാരത്തിന് അവകാശമുണ്ടായിരിക്കുന്നതാണ്.

(2) (1)-ാം ഉപവകുപ്പ് (എ) എന്ന ഖണ്ഡത്തിൽ എന്തുതന്നെ അടങ്ങിയിരുന്നാലും, ഒരു വ്യവസായ സ്ഥാപനത്തിലെ രജിസ്റ്റർ ചെയ്ത എല്ലാ ട്രേഡ് യൂണിയനുകളിലെ മൊത്തം അംഗങ്ങളുടെ എണ്ണം, ആ സ്ഥാപനത്തിലെ തൊഴിലാളികളുടെ ആകെ എണ്ണത്തിന്റെ അറുപതുശതമാനത്തിൽ കുറവാണെങ്കിൽ, അപ്രകാരമുള്ള സ്ഥാപനത്തിലെ തൊഴിലാളികളുടെ ആകെ എണ്ണത്തിന്റെ പതിനഞ്ചു ശതമാനത്തിൽ കുറയാത്ത അംഗങ്ങളുള്ള രജിസ്റ്റർ ചെയ്ത ഏതൊരു ട്രേഡ് യൂണിയനും (3)-ാം ഉപവകുപ്പിലെ വ്യവസ്ഥകൾക്കുവിധേയമായി ഈ ആക്റ്റ് പ്രകാരമുള്ള അംഗീകാരത്തിന് അവകാശമുണ്ടായിരിക്കുന്നതാണ്.

എന്നാൽ അങ്ങനെയുള്ള സ്ഥാപനത്തിലെ രജിസ്റ്റർ ചെയ്ത എല്ലാ ട്രേഡ് യൂണിയനുകളിലെയും മൊത്തം അംഗങ്ങളുടെ എണ്ണം ആ സ്ഥാപനത്തിലെ തൊഴിലാളികളുടെ ആകെ എണ്ണത്തിന്റെ അറുപതു ശതമാനത്തിൽ കവിയാൻ പാടുള്ളതല്ല;

എന്നുമാത്രമല്ല, തൊട്ടുമുമ്പുള്ള ക്ലിപ്ത നിബന്ധനയിൽ പറഞ്ഞിട്ടുള്ള അറുപതു ശതമാനം എന്നപരിധി ഈ ഉപവകുപ്പുപ്രകാരം അംഗീകാരത്തിന് അവകാശപ്പെട്ട ഏതെങ്കിലും ട്രേഡ് യൂണിയനിലെ ചില അംഗങ്ങളെ അതിലെ അംഗത്വത്തിൽനിന്ന് ഒഴിവാക്കുന്ന സംഗതിയിൽ, ഉയർത്താവുന്നതാണ്.

(3) (2)-ാം ഉപവകുപ്പുപ്രകാരം ഒന്നിൽ കൂടുതൽ ട്രേഡ് യൂണിയനുകൾ അംഗീകാരത്തിന് അർഹമായിരിക്കുമ്പോൾ, കൂടുതൽ അംഗസംഖ്യ ഉള്ള തൊഴിലാളി സംഘടനയ്ക്കോ തൊഴിലാളി സംഘടനകൾക്കോ അംഗീകാരത്തിനു മുൻഗണന നൽകേണ്ടതാണ്.

5. ട്രേഡ് യൂണിയനുകളുടെ അംഗീകാരം.—(1) ഈ ആക്റ്റുപ്രകാരം അംഗീകാരത്തിന് അർഹമായിട്ടുള്ള രജിസ്റ്റർ ചെയ്ത ഒരു ട്രേഡു യൂണിയൻ അംഗീകാരത്തിനും അംഗീകാര സർട്ടിഫിക്കറ്റ് ലഭിക്കുന്നതിനുംവേണ്ടി അധികാരസ്ഥന് അപേക്ഷ നൽകേണ്ടതാണ്.

(2) (1)-ാം ഉപവകുപ്പുപ്രകാരമുള്ള ഒരു അപേക്ഷ നിർണ്ണയിക്കപ്പെടാവുന്ന പ്രകാരമുള്ള ഫാറത്തിലും, അപ്രകാരമുള്ള വിശദാംശങ്ങൾ അടങ്ങുന്നതും അപ്രകാരമുള്ള രേഖകളും ഫീസും സഹിതവും ആയിരിക്കേണ്ടതാണ്.

(3) അംഗീകാരം സംബന്ധിച്ച് ഈ ആക്റ്റിലെ എല്ലാ ആവശ്യങ്ങളും ട്രേഡ് യൂണിയൻ പാലിച്ചിട്ടുണ്ട് എന്ന് അധികാരിക്ക് ബോദ്ധ്യം വന്നാൽ, ഉത്തരവുമൂലം ബന്ധപ്പെട്ട വ്യവസായ സ്ഥാപനത്തെ സംബന്ധിച്ചിടത്തോളം പ്രസ്തുത ട്രേഡ് യൂണിയനെ അംഗീകരിക്കേണ്ടതും ബന്ധപ്പെട്ട വ്യവസായ സ്ഥാപനത്തെ സംബന്ധിച്ച് ഈ ആക്റ്റുപ്രകാരം പ്രസ്തുത ട്രേഡു യൂണിയനെ യഥാവിധി അംഗീകരിച്ചിട്ടുണ്ട് എന്നതിലേക്കുള്ള നിശ്ചായക തെളിവായി നിർദ്ദിഷ്ട ഫാറത്തിൽ ഒരു അംഗീകാര സർട്ടിഫിക്കറ്റ് നൽകേണ്ടതും ആകുന്നു.

(4) (3)-ാം ഉപവകുപ്പിന്റെ ആവശ്യങ്ങൾക്കുവേണ്ടി അധികാരസ്ഥൻ നിർദ്ദിഷ്ട രീതിയിൽ രഹസ്യ വോട്ടെടുപ്പിലൂടെ ആ ട്രേഡു യൂണിയനിലെ അംഗസംഖ്യ പരിശോധിച്ചറിയേണ്ടതും നിർദ്ദേശിക്കപ്പെടാവുന്ന രീതിയിൽ വേണ്ട അന്വേഷണവും അതിലേക്ക് അനുയോജ്യമെന്നു തോന്നുന്ന മറ്റ് അന്വേഷണവും നടത്തേണ്ടതുമാകുന്നു.

(5) (3)-ാം ഉപവകുപ്പുപ്രകാരം നൽകിയിട്ടുള്ള ഒരു അംഗീകാര സർട്ടിഫിക്കറ്റിന്, 6-ാം വകുപ്പുപ്രകാരം പിൻവലിക്കുകയോ അല്ലെങ്കിൽ റദ്ദാക്കുകയോ ചെയ്തിട്ടില്ലെങ്കിൽ, ആയത് നൽകിയ തീയതി മുതൽ രണ്ടുവർഷത്തേക്ക് സാധുതയുണ്ടായിരിക്കുന്നതാണ്.

6. അംഗീകാരം പിൻവലിക്കുകയോ റദ്ദാക്കുകയോ ചെയ്യൽ.—സർട്ടിഫിക്കറ്റ് നേടിയത് ചതിവു മൂലമോ തെറ്റായോ ആണെന്നോ അല്ലെങ്കിൽ പ്രസ്തുത

ട്രേഡ് യൂണിയൻ നിലവിലില്ലാതായിത്തീരുകയോ അല്ലെങ്കിൽ ഈ ആക്റ്റിലെയോ അതുപ്രകാരം ഉണ്ടാക്കിയിട്ടുള്ള ഏതെങ്കിലും ചട്ടങ്ങളിലെയോ അല്ലെങ്കിൽ 1926-ലെ ട്രേഡ് യൂണിയൻ ആക്റ്റിലെയോ (1926-ലെ 16-ാം കേന്ദ്ര ആക്റ്റ്) അതുപ്രകാരം ഉണ്ടാക്കിയിട്ടുള്ള ഏതെങ്കിലും ചട്ടങ്ങളിലെയോ ഏതെങ്കിലും വ്യവസ്ഥകളും ലംഘിച്ചിട്ടുണ്ടെന്നോ അധികാരസ്ഥന് ബോധ്യപ്പെടുകയാണെങ്കിൽ ഒരു ട്രേഡ് യൂണിയനു നൽകിയിട്ടുള്ള ഒരു അംഗീകാര സർട്ടിഫിക്കറ്റ് പിൻവലിക്കാവുന്നതോ റദ്ദാക്കാവുന്നതോ ആണ്:

എന്നാൽ പ്രസ്തുത സർട്ടിഫിക്കറ്റ് പിൻവലിക്കുന്നതിനോ റദ്ദാക്കുന്നതിനോ മുമ്പായി ഏതു കാരണത്തിൻമേലാണ് സർട്ടിഫിക്കറ്റ് പിൻവലിക്കുന്നതിനോ റദ്ദാക്കുന്നതിനോ ഉദ്ദേശിച്ചിട്ടുള്ളതെന്ന് കാണിച്ചുകൊണ്ട് രണ്ടുമാസത്തിൽ കുറയാതെയുള്ള രേഖാമൂലമായ മുൻകൂർ നോട്ടീസ് പ്രസ്തുത തൊഴിലാളി സംഘടനയ്ക്ക് അധികാരസ്ഥൻ നൽകേണ്ടതാണ്.

7. <u>അപ്പീൽ.</u>—(1) ഒരു ട്രേഡ് യൂണിയനെ അംഗീകരിക്കാൻ അധികാരസ്ഥൻ വിസമ്മതിക്കുകയോ അല്ലെങ്കിൽ ഒരു അംഗീകാര സർട്ടിഫിക്കറ്റ് പിൻവലിക്കുകയോ റദ്ദാക്കുകയോ ചെയ്തതുമൂലം സങ്കടമുള്ള ഏതു ട്രേഡ് യൂണിയനും നിർണ്ണയിക്കപ്പെടാവുന്ന അങ്ങനെയുള്ള സമയപരിധിക്കകം അപ്രകാരമുള്ള വിസമ്മതത്തിനോ പിൻവലിക്കലിനോ അഥവാ റദ്ദാക്കലിനോ എതിരായി സർക്കാരിന് അപ്പീൽ ബോധിപ്പിക്കാവുന്നതാണ്.

(2) (1)-ാം ഉപവകുപ്പുപ്രകാരമുള്ള ഒരു അപ്പീൽ നിർണ്ണയിക്കപ്പെടാവുന്ന രീതിയിലുള്ള ഫാറത്തിൽ ആയിരിക്കേണ്ടതും അതിൽ അങ്ങനെയുള്ള വിവരങ്ങൾ അടങ്ങിയിരിക്കേണ്ടതും അപ്രകാരമുള്ള ഫീസ് ഒടുക്കിയിരിക്കേണ്ടതും ആകുന്നു.

(3) സർക്കാരിന്, പര്യാപ്തം എന്നു തോന്നുന്ന അന്വേഷണങ്ങൾക്കു ശേഷം അപ്പീൽ തള്ളിക്കളയുകയോ അഥവാ 5-ാം വകുപ്പിലെ വ്യവസ്ഥകൾ അനുസരിച്ച് ഒരു അംഗീകാര സർട്ടിഫിക്കറ്റ് നൽകാൻ അധികാരസ്ഥനെ നിർദ്ദേശിച്ചുകൊണ്ട് ഒരു ഉത്തരവു പുറപ്പെടുവിക്കുകയോ അല്ലെങ്കിൽ അതതു സംഗതിപോലെ സർട്ടിഫിക്കറ്റ് പിൻവലിച്ചുകൊണ്ടോ റദ്ദാക്കിക്കൊണ്ടോ ഉള്ള ഉത്തരവു അസ്ഥിരപ്പെടുത്തുകയോ ചെയ്യാവുന്നതും അധികാരസ്ഥൻ അങ്ങനെയുള്ള ഉത്തരവനുസരിച്ച് പ്രവർത്തിക്കേണ്ടതുമാകുന്നു.

8. <u>അംഗീകൃത ട്രേഡ് യൂണിയനുകളുടെ അവകാശങ്ങൾ.</u>—(1) ഒരു അംഗീകൃത ട്രേഡ് യൂണിയൻ—

(എ) ട്രേഡ് യൂണിയൻ അംഗീകരിക്കപ്പെട്ടിട്ടുള്ള സ്ഥാപനത്തിലെ തൊഴിലാളികളുടെ തൊഴിലുമായി ബന്ധപ്പെട്ട എല്ലാ സംഗതികളെ സംബന്ധിച്ചും തൊഴിലുടമയുമായി കൂടിയാലോചന നടത്തുന്നതിനും;

(ബി) അതിലെ അംഗങ്ങൾ ജോലി ചെയ്യുന്ന വ്യവസായ സ്ഥാപനത്തിന്റെ പരിസരത്ത് ഒരു നോട്ടീസ് ബോർഡ് സ്ഥാപിക്കുകയോ സ്ഥാപിപ്പിക്കുകയോ ചെയ്യുന്നതിനും, അതിൽ സമ്മേളനങ്ങളെ സംബന്ധിക്കുന്ന നോട്ടീസുകളും, അതിന്റെ വരവു ചെലവു സംബന്ധിച്ച കണക്കുകളുടെ വിവരങ്ങളും, മററു വിവരങ്ങളും അല്ലെങ്കിൽ അറിയിപ്പുകളും പതിക്കുകയോ, പതിപ്പിക്കുകയോ ചെയ്യുന്നതിനും;

(സി) ആ യൂണിയനിൽ അംഗങ്ങളായിട്ടുള്ള തൊഴിലാളികളുമായി വ്യവസായ സ്ഥാപനത്തിന്റെ പരിസരത്തിൽ ബന്ധപ്പെട്ട തൊഴിലുടമ അനുവദിച്ചിട്ടുള്ള അങ്ങനെയുള്ള സ്ഥലത്തുവച്ച് ചർച്ചകൾ നടത്തുന്നതിനും;

എന്നാൽ അങ്ങനെയുള്ള ചർച്ചകൾ വ്യവസായ സ്ഥാപനത്തിന്റെ ശരിയായ ജോലിക്ക് തടസ്സമാകാൻ പാടുള്ളതല്ല;

(ഡി) അതിലെ എല്ലാ അംഗങ്ങൾക്കോ അഥവാ ഏതെങ്കിലും അംഗത്തിനോ, ഉള്ള സങ്കട നിവാരണത്തിനായി തൊഴിലുടമയുമായോ, അഥവാ ആ ആവശ്യത്തിലേക്കായി അദ്ദേഹം നാമനിർദ്ദേശം ചെയ്തിട്ടുള്ള ഏതെങ്കിലും വ്യക്തിയുമായോ ചർച്ച നടത്തുന്നതിനും;

(ഇ) ഒരു തൊഴിലാളി ജോലി ചെയ്യുന്ന വ്യവസായ സ്ഥാപനത്തിലെ ഏതെങ്കിലും സ്ഥലം പരിശോധിക്കുന്നതിനും അല്ലെങ്കിൽ പരിശോധിപ്പിക്കുന്നതിനും അവകാശമുണ്ടായിരിക്കുന്നതാണ്.

(2) 1947-ലെ വ്യവസായികത്തർക്കങ്ങൾ ആക്റ്റിൽ (1947-ലെ 14-ാം കേന്ദ്ര ആക്റ്റ്) എന്തുതന്നെ അടങ്ങിയിരുന്നാലും, ഇതിലേക്കായി ഉണ്ടാക്കുന്ന അങ്ങനെയുള്ള ചട്ടങ്ങൾക്ക് വിധേയമായി അംഗീകൃത ട്രേഡ് യൂണിയനുകൾക്ക് 1947-ലെ വ്യവസായികത്തർക്കങ്ങൾ ആക്റ്റ് 3-ാം വകുപ്പുപ്രകാരം രൂപവൽക്കരിച്ചിട്ടുള്ള തൊഴിൽ കമ്മിറ്റികളിലേക്ക് ഏതു വ്യവസായ സ്ഥാപനത്തിലെയും തൊഴിലാളികളുടെ പ്രതിനിധികളെ നാമനിർദ്ദേശം ചെയ്യുന്നതിന് അവകാശമുണ്ടായിരിക്കുന്നതാണ്.

9. <u>അംഗീകൃത യൂണിയനുകൾ മുഖേനയുള്ള നിവേദനങ്ങൾ</u>:—1947-ലെ വ്യവസായികത്തർക്കങ്ങൾ ആക്റ്റിൽ (1947-ലെ 14-ാം കേന്ദ്ര ആക്റ്റ്) എന്തുതന്നെ അടങ്ങിയിരുന്നാലും, ഒരു അംഗീകൃത ട്രേഡ് യൂണിയൻ മുഖേന അല്ലാതെ ഒരു തൊഴിലാളിയേയും പ്രസ്തുത ആക്റ്റു പ്രകാരമുള്ള ഏതെങ്കിലും നടപടികളിൽ ഹാജരാകുന്നതിനോ, പ്രവർത്തിക്കുന്നതിനോ, അഥവാ, പ്രതിനിധീകരിക്കുന്നതിനോ, (ഒരു തൊഴിലാളിയെ ഡിസ്മിസ് ചെയ്യുകയോ പിരിച്ചുവിടുകയോ, നീക്കം ചെയ്യുകയോ, കുറവു ചെയ്യുകയോ, സർവ്വീസ് അവസാനിപ്പിക്കുകയോ, അഥവാ സസ്പെന്റു ചെയ്യുകയോ ചെയ്തുകൊണ്ടുള്ള ഉത്തരവിന്റെ നിയമസാധുതയെയോ ഔചിത്യത്തെയോ, സംബന്ധിച്ച് പരിഗണനയിലിരിക്കുന്ന നടപടികളല്ലാത്ത) അനുവദിക്കാൻ പാടില്ലാത്തതും അങ്ങനെയുള്ള നടപടികളിൽ എടുക്കുന്ന ഏതെങ്കിലും ഒത്തുതീർപ്പോ, തീരുമാനമോ അഥവാ പുറപ്പെടുവിക്കുന്ന ഉത്തരവോ, അതിൽ ഒരു വ്യവസായ സ്ഥാപനത്തിലെ എല്ലാ അംഗീകൃത ട്രേഡ് യൂണിയനുകളേയും പ്രതിനിധീകരിച്ചിട്ടുണ്ടെങ്കിൽ, പ്രസ്തുത വ്യവസായ സ്ഥാപനത്തിലെ എല്ലാ തൊഴിലാളികൾക്കും അതു ബാധകമായിരിക്കുന്നതുമാകുന്നു.

10. <u>അംഗീകൃത ട്രേഡ്യൂണിയനുകളിലെ പ്രതിനിധികൾ ജോലിയിലാണെന്ന് കരുതേണ്ടതാണെന്ന്</u>.—നിർണ്ണയിക്കപ്പെടാവുന്ന അധികാരസ്ഥൻമാർ വിളിച്ചു കൂട്ടുന്ന സമ്മേളനങ്ങളിലോ, അഥവാ, 1947-ലെ വ്യവസായികത്തർക്കങ്ങൾ ആക്റ്റ് (1947-ലെ 14-ാം കേന്ദ്ര ആക്റ്റ്) പ്രകാരം അധികാരസ്ഥൻമാരുടെ മുമ്പാകെയുള്ള നടപടികളിലോ അംഗീകൃത ട്രേഡ് യൂണിയനിലെ പ്രതിനിധികൾ പങ്കെടുക്കുമ്പോൾ അവർ ജോലിയിലാണെന്ന് കരുതേണ്ടതും, ഈ കാര്യത്തിൽ ബന്ധപ്പെട്ട അധികാരസ്ഥന്റെ സർട്ടിഫിക്കറ്റ് ഹാജരാക്കുമ്പോൾ തൊഴിലുടമ അവർക്ക് ശമ്പളം നൽകേണ്ടതുമാകുന്നു.

എന്നാൽ ഈ വകുപ്പുപ്രകാരമുള്ള ആനുകൂല്യങ്ങൾക്ക് അർഹതയുള്ള പ്രതിനിധികളുടെ എണ്ണം ഏററവും കുറഞ്ഞത് ഒന്നും ഏററവും കൂടുതൽ അഞ്ചും എന്നതിനു വിധേയമായി ഒരു അംഗീകൃത ട്രേഡ്‌യൂണിയനിലുള്ള ആകെ അംഗങ്ങളുടെ രണ്ടു ശതമാനത്തിൽ കവിയാൻ പാടില്ലാത്തതാണ്.

11. ശിക്ഷകൾ.—ഒരു അംഗീകൃത ട്രേഡ്‌യൂണിയനെ സംബന്ധിച്ച് 8-ാം വകുപ്പിൽ പറഞ്ഞിട്ടുള്ള അവകാശങ്ങൾ അംഗീകരിക്കുന്നതിനും സൗകര്യങ്ങൾ നൽകുന്നതിനും ഒരു തൊഴിലുടമ വിസമ്മതിക്കുകയോ വീഴ്ച വരുത്തുകയോ ചെയ്യുന്നപക്ഷം അയാൾക്ക് ആറുമാസക്കാലത്തോളം വരാവുന്ന തടവോ അഞ്ഞൂറു രൂപയോളം വരാവുന്ന പിഴയോ അഥവാ രണ്ടുംകൂടിയോ ഉള്ള ശിക്ഷ നൽകേണ്ടതാണ്.

12. കുററങ്ങൾ വിചാരണ ചെയ്യൽ.—ഈ ആക്റ്റ് പ്രകാരം ശിക്ഷിക്കപ്പെടാവുന്ന ഏതെങ്കിലും കുററങ്ങളുടെ വിചാരണ സർക്കാർ ആ ആവശ്യത്തിലേക്ക് അധികാരപ്പെടുത്തിയിട്ടുള്ള ഒരു ഉദ്യോഗസ്ഥന്റെ പരാതിയിൻമേൽ അല്ലാതെ യാതൊരു കോടതിയും വിചാരണ ചെയ്യാവുന്നതല്ല.

13. ഉത്തമവിശ്വാസത്തോടെ ചെയ്ത, കൃത്യങ്ങൾക്ക് സംരക്ഷണം.— ഈ ആക്റ്റ് പ്രകാരമോ അതിൻകീഴിലുണ്ടാക്കിയ ഏതെങ്കിലും ചട്ടങ്ങൾ പ്രകാരമോ ഉത്തമ വിശ്വാസത്തോടുകൂടി ചെയ്തതോ ചെയ്യാൻ ഉദ്ദേശിച്ചതോ ആയ യാതൊന്നിനും, സർക്കാരിനോ അല്ലെങ്കിൽ അധികാരസ്ഥാനത്തിനോ അഥവാ ഏതെങ്കിലും സർക്കാർ ഉദ്യോഗസ്ഥനോ മറേറതെങ്കിലും വ്യക്തിക്കോ എതിരായി യാതൊരു വ്യവഹാരമോ ശിക്ഷാനടപടിയോ മററ് നിയമാനുസൃത നടപടിയോ സ്വീകരിക്കാൻ പാടില്ലാത്തതാണ്.

14. വൈഷമ്യങ്ങൾ നീക്കം ചെയ്യുന്നതിനുള്ള അധികാരം.—(1) ഈ ആക്റ്റിലെ വ്യവസ്ഥകൾ നടപ്പിൽ വരുത്തുന്നതിൽ ഏതെങ്കിലും വൈഷമ്യം ഉണ്ടാകുന്നപക്ഷം സർക്കാരിന് ആ വൈഷമ്യം നീക്കം ചെയ്യുന്നതിനായി അങ്ങനെയുള്ള വ്യവസ്ഥകൾക്ക് വിരുദ്ധമല്ലാത്ത ആവശ്യമെന്നോ യുക്തമെന്നോ അവർക്ക് തോന്നുന്ന ഏതെങ്കിലും കാര്യം ഉത്തരവുമൂലം ചെയ്യാവുന്നതാണ്.

(2) ഈ ആക്റ്റ് പ്രാബല്യത്തിൽവന്ന് രണ്ടു വർഷത്തിനുശേഷം (1)-ാം ഉപവകുപ്പുപ്രകാരമുള്ള യാതൊരുത്തരവും പുറപ്പെടുവിക്കാവുന്നതല്ല.

15. ചട്ടങ്ങൾ ഉണ്ടാക്കുന്നതിനുള്ള അധികാരം.—(1) സർക്കാരിന്, ഈ ആക്റ്റിലെ വ്യവസ്ഥകൾ നടപ്പിലാക്കുന്നതിനായി ഗസററ് വിജ്ഞാപനംമൂലം ചട്ടങ്ങൾ ഉണ്ടാക്കാവുന്നതാണ്.

(2) പ്രത്യേകിച്ചും, മേൽപ്പറഞ്ഞ അധികാരത്തിന്റെ സാമാന്യതയ്ക്ക് ദൂഷ്യംകൂടാതെയും പ്രസ്തുത ചട്ടങ്ങളിൽ—

(എ) ഈ ആക്റ്റിൻകീഴിൽ നിർണ്ണയിക്കപ്പെടണമെന്ന് പ്രത്യേകം ആവശ്യപ്പെടുകയോ അനുവദിക്കുകയോ ചെയ്തിട്ടുള്ള, ഏതു കാര്യത്തെ സംബന്ധിച്ചും;

(ബി) നിർണ്ണയിക്കപ്പെടേണ്ടതോ നിർണ്ണയിക്കപ്പെടാവുന്നതോ ആയ മറേറതെങ്കിലും കാര്യത്തെസംബന്ധിച്ചും, വ്യവസ്ഥ ചെയ്യാവുന്നതാണ്.

(3) ഈ വകുപ്പുപ്രകാരമുണ്ടാക്കുന്ന ഏതൊരു ചട്ടവും അതുണ്ടാക്കിയതിനുശേഷം കഴിയുന്നത്രവേഗം നിയമസഭായോഗം ചേർന്നിരിക്കുമ്പോൾ അതിന്റെ മുമ്പാകെ ആകെ പതിനാലുദിവസക്കാലത്തേക്ക്—അങ്ങനെയുള്ള കാലം ഒരേ സമ്മേളനത്തിലോ തുടർച്ചയായ രണ്ടു സമ്മേളനങ്ങളിലോപെടാം—വയ്ക്കേണ്ടതും അത് അപ്രകാരം വെയ്ക്കുന്ന സമ്മേളനമോ അതിന് തൊട്ടടുത്തു വരുന്ന സമ്മേളനമോ അവസാനിക്കുന്നതിനുമുമ്പ് നിയമസഭ ആ ചട്ടത്തിൽ വല്ല ഭേദഗതിയും വരുത്തുകയോ അല്ലെങ്കിൽ ചട്ടം ഉണ്ടാക്കേണ്ടതില്ലെന്ന് തീരുമാനിക്കുകയോ ചെയ്യുന്നപക്ഷം, ചട്ടത്തിന് അതിനുശേഷം അതതു സംഗതിപോലെ അങ്ങനെ ഭേദപ്പെടുത്തിയ രൂപത്തിൽ മാത്രം പ്രാബല്യമുണ്ടായിരിക്കുന്നതും അല്ലെങ്കിൽ യാതൊരു പ്രാബല്യവും ഇല്ലാതിരിക്കുന്നതുമാകുന്നു. എന്നിരുന്നാലും അങ്ങനെയുള്ള യാതൊരു ഭേദഗതിയോ റദ്ദാക്കലോ ആ ചട്ടപ്രകാരം നേരത്തെ ചെയ്ത യാതൊന്നിന്റെയും സാധുതയ്ക്ക് ദൂഷ്യം വരുത്താത്തവിധത്തിലായിരിക്കേണ്ടതും ആകുന്നു.

## ഉദ്ദേശകാരണങ്ങളുടെ വിവരണം

1926-ലെ ട്രേഡ്യൂണിയനുകളെ സംബന്ധിച്ച ആക്റ്റ് (1926-ലെ 16-ാം കേന്ദ്ര ആക്റ്റ്) ട്രേഡ്യൂണിയനുകൾ രജിസ്റ്റർ ചെയ്യുന്നതിനെപ്പറ്റിയും ചില പ്രത്യേക സംഗതികളിൽ രജിസ്റ്റർ ചെയ്തിട്ടുള്ള ട്രേഡ്യൂണിയനുകളെ സംബന്ധിച്ച നിയമം നിർവചിക്കുന്നതിനും വ്യവസ്ഥ ചെയ്യുന്നു. അപ്രകാരം രജിസ്റ്റർ ചെയ്തിട്ടുള്ള ട്രേഡ്യൂണിയനുകളെ അംഗീകരിക്കുന്നതിനുള്ള യാതൊരു വ്യവസ്ഥയും ആക്റ്റിൽ ഇല്ല. ഒരു സ്ഥാപനത്തിൽ ട്രേഡ്യൂണിയൻ ആക്റ്റ് പ്രകാരം രജിസ്റ്റർ ചെയ്തിട്ടുള്ള യൂണിയനുകൾ ധാരാളമുള്ളതുകൊണ്ട് ഒഴിവാക്കാവുന്ന തർക്കങ്ങളും ഉൽപ്പാദനരാഹിത്യവും സാധാരണ ഉണ്ടാകാറുണ്ട്. മാനേജ്മെന്റിന് അവരുടെ സ്ഥാപനങ്ങളിൽ ആരോഗ്യകരമായ ഒരു ട്രേഡ്യൂണിയൻ സമ്പ്രദായവും വ്യവസായബന്ധവും പ്രോത്സാഹിപ്പിക്കുന്നതിന് സാധ്യമല്ലാതെ വരുന്നു.

മുകളിൽ പറഞ്ഞ പ്രയാസങ്ങൾ കഴിയുന്നത്ര ഒഴിവാക്കുന്നതിനുവേണ്ടി, ഓരോ വ്യവസായ സ്ഥാപനങ്ങളിലും ചില നിബന്ധനകൾ പാലിക്കുകയാണെങ്കിൽ, അങ്ങനെയുള്ള രജിസ്റ്റർ ചെയ്ത ട്രേഡ്യൂണിയനുകളെ അംഗീകരിക്കുന്നതിനും അംഗീകൃത ട്രേഡ്യൂണിയനുകൾക്ക് ചില അവകാശങ്ങൾ നൽകുന്നതിനും വ്യവസ്ഥ ചെയ്യണമെന്ന് ഉദ്ദേശിക്കുന്നു. ഒരു തൊഴിലാളിയെ ഡിസ്മിസ് ചെയ്യുകയോ അല്ലെങ്കിൽ അയാളുടെ സേവനം അവസാനിപ്പിക്കുകയോ, കുറവു ചെയ്യുകയോ, നീക്കം ചെയ്യുകയോ, പിരിച്ചുവിടുകയോ, സസ്പെൻഡ് ചെയ്യുകയോ ചെയ്തുകൊണ്ടുള്ള ഒരു ഉത്തരവിന്റെ നിയമസാധുതയേയോ ഔചിത്യത്തെയോ സംബന്ധിച്ചും പരിഗണനയിലിരിക്കുന്നതൊഴികെയുള്ള എല്ലാ സംഗതികളിലും മാനേജ്മെന്റും തൊഴിലാളികളും തമ്മിലുള്ള തർക്കങ്ങളിൽ അംഗീകൃത ട്രേഡ്യൂണിയനുകൾ വിലപേശാവുന്ന ഒരേയൊരു ഏജന്റായിരിക്കണമെന്നു വ്യവസ്ഥ ചെയ്യാനും ഉദ്ദേശിക്കുന്നു.

2. മുകളിൽ പറഞ്ഞ ലക്ഷ്യങ്ങൾ നിറവേറുന്നതിനുദ്ദേശിച്ചുള്ളതാണ് ഈ ബിൽ.

## ധനകാര്യ മെമ്മോറാണ്ഡം

ഈ ആക്ടിൻകീഴിലുള്ള അധികാരസ്ഥാനത്തിന്റെ കർത്തവ്യങ്ങൾ നിർവഹിക്കുന്നതിനും അധികാരങ്ങൾ വിനിയോഗിക്കുന്നതിനുംവേണ്ടി ഒരു അധികാരസ്ഥാനം രൂപവൽക്കരിക്കുന്നതിന് ബില്ലിന്റെ 3-ാം ഖണ്ഡം വ്യവസ്ഥ ചെയ്യുന്നു. തൊഴിൽ വകുപ്പിലെ അനുയോജ്യനായ ഒരു ഉദ്യോഗസ്ഥനെ അദ്ദേഹത്തിന്റെ സ്വന്തം കർത്തവ്യങ്ങൾക്കുപുറമേ ഈ ആക്ട് പ്രകാരമുള്ള ഒരു അധികാരസ്ഥനായി നിയമിക്കുവാൻ ഉദ്ദേശിക്കുന്നു. അതുകൊണ്ട് ഈ ബിൽ നിയമമാവുകയും പ്രാബല്യത്തിൽ വരികയും ചെയ്താൽ സംസ്ഥാന സഞ്ചിതനിധിയിൽ നിന്നും യാതൊരു ചെലവും ഉണ്ടാകുവാൻ സാദ്ധ്യതയില്ല.

## ഏൽപ്പിച്ചുകൊടുത്ത നിയമനിർമ്മാണാധികാരം സംബന്ധിച്ച മെമ്മോറാണ്ഡം

ഗസറ്റ് വിജ്ഞാപനംമൂലം സർക്കാർ നിശ്ചയിക്കുന്ന തീയതിയിൽ ഈ ആക്ട് പ്രാബല്യത്തിൽ കൊണ്ടുവരുവാൻ ബില്ലിലെ 1-ാം ഖണ്ഡം (3)-ാം ഉപഖണ്ഡം സർക്കാരിന് അധികാരം നൽകുന്നു.

ഈ ആക്ടിന്റെ ആവശ്യത്തിലേക്കായി ഒരു വ്യവസായത്തിലെ ഏതെങ്കിലും യൂണിറ്റിനേയോ ബ്രാഞ്ചിനേയോ അല്ലെങ്കിൽ യൂണിറ്റുകളുടെയോ ബ്രാഞ്ചുകളുടെയോ ഒരു ഗ്രൂപ്പിനേയോ ഒരു വ്യവസായ സ്ഥാപനമായി പ്രഖ്യാപിക്കുവാൻ 2-ാം ഖണ്ഡത്തിലെ (സി) എന്ന ഉപഖണ്ഡം സർക്കാരിന് അധികാരം നൽകുന്നു.

ഈ ആക്ടിൻകീഴിലുള്ള അധികാരസ്ഥാനത്തിന്റെ കർത്തവ്യങ്ങൾ നിർവഹിക്കുന്നതിനും അധികാരങ്ങൾ വിനിയോഗിക്കുന്നതിനുംവേണ്ടി ഗസറ്റ് വിജ്ഞാപനംമൂലം ഒരു അധികാരസ്ഥാനം രൂപവൽക്കരിക്കുവാൻ 3-ാം ഖണ്ഡത്തിലെ (1)-ാം ഉപഖണ്ഡം സർക്കാരിനെ അധികാരപ്പെടുത്തുന്നു. അധികാരസ്ഥനായി നിയമിക്കപ്പെടുന്നതിന് ഒരു വ്യക്തിക്ക് ഉണ്ടായിരിക്കേണ്ട യോഗ്യതകൾ നിർണ്ണയിക്കുവാൻ പ്രസ്തുത ഖണ്ഡത്തിലെ (3)-ാം ഉപഖണ്ഡം സർക്കാരിന് അധികാരം നൽകുന്നു.

5-ാം ഖണ്ഡം (2)-ാം ഉപഖണ്ഡം ട്രേഡ് യൂണിയന്റെ അംഗീകാരത്തിനുവേണ്ടിയുള്ള അപേക്ഷാഫാറവും തൽപ്രകാരമുള്ള അപേക്ഷയിൽ അടങ്ങിയിരിക്കേണ്ട വിവരങ്ങളും, അതിനോടനുബന്ധമായ രേഖകളും, ഫീസും നിർണ്ണയിക്കുന്നതിനുള്ള അധികാരം സർക്കാരിനു നൽകുന്നു. പ്രസ്തുത ഖണ്ഡം (3)-ാം ഉപഖണ്ഡം അംഗീകാരത്തിനുള്ള സർട്ടിഫിക്കറ്റിന്റെ ഫാറം നിർണ്ണയിക്കുന്നതിന് സർക്കാരിനെ അധികാരപ്പെടുത്തുന്നു. പ്രസ്തുത ഖണ്ഡം (4)-ാം ഉപഖണ്ഡം ഒരു ട്രേഡ് യൂണിയനിലെ അംഗങ്ങളുടെ എണ്ണം കണ്ടുപിടിക്കുന്നതിന് ഒരു അധികാരസ്ഥൻ രഹസ്യബാലറ്റ് കൈകാര്യം ചെയ്യുന്ന രീതിയും പ്രസ്തുത ആവശ്യത്തിനുവേണ്ടി ആ അധികാരസ്ഥൻ നടത്തേണ്ട അന്വേഷണത്തെപ്പറ്റി നിർദ്ദേശിക്കുന്നതിനും സർക്കാരിനെ അധികാരപ്പെടുത്തുന്നു.

7-ാം ഖണ്ഡം (1)-ാം ഉപഖണ്ഡം അംഗീകാരത്തിനുള്ള ഒരു സർട്ടിഫിക്കറ്റ് നിരസിച്ചതിനോ, പിൻവലിച്ചതിനോ അഥവാ റദ്ദാക്കിയതിനോ

C. 1461

